# His Holiness The Catholicose

## His Holiness is the 91st Primate on the Apostolic Throne of St. Thomas



The name "Catholicos" comes from the Greek katholikos, which means "universal or general." The title gradually grew after the five patriarchs were established (of Rome, Constantinople, Alexandria, Antioch, and Jerusalem). The autonomous Primate of the East, whose succession belongs to the See of St. Thomas the Apostle and who has spiritual primacy of honor over all churches of the East, is known as the Catholicos of the East. He is known as the Catholicos of the East and Malankara Metropolitan, and he is the highest head of the Indian Orthodox Church. Two titles are granted to a single person, each with its own set of responsibilities. The Catholicos of the East consecrates bishops for the Orthodox Church of the East, presides over the Episcopal Synod, declares and implements its decisions, administers the Holy Synod as President, and consecrates the Holy Mooron (Oil) as well as consecrating bishops. The Malankara Metropolitan is the head of the Malankara Church, the President of the Malankara Syrian Christian Association, and the Chairman of the Malankara Managing Committee. The Malankara Metropolitan has primary jurisdiction over the Malankara Church's temporal, ecclesiastical, and spiritual administration, subject to the stipulations of the Church constitution.

H.H. Abdul Messiah, the Patriarch of Antioch, relocated the Catholicate of the East from Persia to India in 1912, when H.H. Baselious Paulose I was ordained as the first Catholicos of the Indian Orthodox Church at St. Mary's Orthodox Syrian Church, Niranam (Niranam Valiyapally). His Holiness Baselios Mar Thoma Paulos II Catholicos of the East and Malankara Metropolitan is the present Catholicos.

### HIS HOLINESS BASELIOS MARTHOMA PAULOSE II

On Monday, November 1, 2010, His Holiness Baselios Marthoma Paulose II was enthroned as the Catholicos of the East and Malankara Metropolitan (the Supreme Head of the Malankara Orthodox Syrian Church of India). On the Apostolic Throne of St. Thomas, His Holiness is the 91st Primate. K. I. Paul was born on August 30, 1946, in Mangad, near Kunnamkulam, in Thrissur District of Kerala, to the late K. I. Iype of the famous Kollanur family and the late Kunjeetty of the Pulikootil family. He received his early education in local schools. Paul attended the Orthodox Theological Seminary in Kottayam after graduating from St. Thomas College in Trichur, where he earned a G.S.T diploma and a B.D. Degree from Serampore University. After receiving holy orders, he enrolled at C.M.S College in Kottayam to pursue his M.A. in Sociology.

Paul had a strong interest in spiritual topics since he was a child. St. Mary's Orthodox Church, his parish church, was the epicenter of his spiritual development. His parish priest chose him to participate in Metropolitan Paulose Mar Severios' Feet Washing service when he was 13 years old. When the metropolitan called the young Paul to the priesthood, it was a significant turning point in his life. His parents' influence, particularly that of his mother, who came from the legendary Pulikkottil family, played an essential role in shaping his early life. He began learning Syriac chants and prayers as a youngster and was a regular attendee at church services.

He was ordained as a sub-deacon at Parumala Seminary on April 8, 1972, as a deacon at Sion Seminary, Koratty on May 31, 1973, and as a priest at Sion Seminary, Koratty on June 2, 1973, by the late Yuhanon Mar Severios, Metropolitan of Kochi Diocese. At the Mar Gregorios Orthodox Chapel in Mangad, Fr K I Paul celebrated his fist Divine Liturgy.

St. Mary's Orthodox Church, Ernakulam, the Moolepat Orthodox Church, Pazhanji, St. Mary Magdalene Convent Aduppootty, Kummanmkulam, and the Medical College Chapel, Kottayam all had Fr Paul as a model shepherd. On December 28, 1982, the Malankara Syrian Christian Association elected Fr Paul as a metropolitan in MGM Thiruvalla. On May 14, 1983, at the Parumala Seminary, the late Mathews Mar Coorilos (after H.H. Baselius Mar Thoma Mathews II) professed him as Ramban. H.H. Baselius Marthoma Mathews I consecrated Paul Ramban as Episcopos with the name Paulose Mar Milithios on May 15, 1985.

On August 1, 1985, His Grace was appointed as the first metropolitan of the newly founded Kunnamkulam Diocese. His Grace served as President of the Orthodox Syrian Sunday School Association of the East (OSSAE), MBCH Mannapra Vadavucode, Pulikottil Mar Dionysius Bhavan, Kottapady, in addition to shepherding the Kunnamkulam Diocese, His Grace was the Vice-President of the Mar Gregorios Orthodox Christian Student Movement of India, the Manager of M. D. College in Pazhanji, and the Vice-President of the MMM Hospital in Kunnamkulam. His Grace has also led the Orthodox Youth Movement as its President.

On October 12, 2006, the Malankara Syrian Christian Association met in Parumala and unanimously elected Metropolitan Paulose Mar Milithios as the Catholicos-Designate and successor to the Malankara Metropolitan. Following the abdication of His Holiness Baselios Marthoma Didymus I, Metropolitan Paulose Mar Milithios was enthroned as the Catholicos of the East & Malankara Metropolitan with the new name His Holiness Baselios Marthoma Paulose II on November 1, 2010. In addition, Kunnamkulam, a stronghold of Kerala's Orthodox Community, has given birth to three Malankara Metropolitans, including the reigning Catholicos. Pulikottil Joseph Mar Dionysius II and Pulikottil Joseph Mar Dionysius V, His Holiness's illustrious predecessors, were towering personalities who contributed significantly to the Malankara Orthodox Church becoming what it is today.

It was His Holiness's strong desire for the Church to have effective and meaningful ecumenical relations. His Holiness has already managed to complete his journey to all Oriental Orthodox Churches with this emphasis. In his short time as Catholicos, he has already met with all of the current heads of the Oriental Orthodox Churches. The importance of fraternal relations with sister Churches has also been emphasized. The meeting with the current Pope of the Catholic Church has strengthened bilateral relations between the two Churches. The unassuming personality of His Holiness and his philanthropic interests have added new dimensions to the life of the Church. In Malayalam, he has written a few devotional and contemplative books.





# നിഷ്കളങ്ക സൗന്ദര്യം

ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മരണത്തെക്കുറിച്ച് പ്രവചിക്കുവാൻ കഴിഞ്ഞ മഹാപ്രതിഭയായിരുന്നു പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ (1946-2021) . ഒരു പ്രഭാഷണത്തിൽ അദ്ദേഹം പറഞ്ഞു : 'എന്റെ ആരോഗ്യത്തേക്കാളും എന്റെ ജീവനേക്കാളും ഞാൻ ഗൗരവമായി കാണുന്നത് പ. സഭയുടെ അന്തസത്തയും പ. സഭയുടെ അഭിമാനവുമാണ്. ഞാൻ ഇന്നു ജീവിച്ചാൽ ജീവിച്ചു. ഇന്നു മരിച്ചാൽ മരിച്ചു. ഞാൻ മരിച്ചാലും മറ്റൊരാൾ കാതോലിക്കായായി ഇവിടെ ഉയർന്നു വരും. സഭയ്ക്ക് അനാഥത്വം ഉണ്ടാകുകയില്ല. അതുകൊണ്ട് എന്റെ ജീവനെക്കാളും ആരോഗ്യത്തേക്കാളും അധികം മലങ്കര സഭയുടെ സത്യത്തിനും അന്തസ്സിനും അഭിമാനത്തിനുമാണ് ഞാൻ പ്രാധാന്യം നൽകുന്നത്'. മലങ്കര ഓർത്തഡോക്സ് സഭയുടെ സ്വാതന്ത്ര്യവും സ്വത്വവും സംരക്ഷിച്ച പിതാവാണ് പ. പൗലോസ് ദ്വിതീയൻ ബാവ .

' സഭയിൽ ഇന്നു പൗരുഷമുള്ള നസ്രാണികൾ ഉണ്ട്. വടക്കും തെക്കും ഉണ്ട്. അതുകൊണ്ട് ഒരു അടിമത്വം ഇവിടെ വാഴുവാൻ എന്റെ കാലത്ത് അനുവദിക്കുകയില്ല. ചിലപ്പോൾ എന്റെ ജീവൻ വേഗം അവസാനിക്കുമായിരിക്കും. അതിനുള്ള വഴി കുറെയൊക്കെ ഞാൻ കാണുന്നുണ്ട്. പൗരുഷമുള്ള നമ്മൾ ആർക്കും അടിമകൾ അല്ല എന്നു പറയുവാനുള്ള തന്റേടം ഉണ്ടാകണം.' ഇതും പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നിഷ്കളങ്ക പ്രവാചക ശബ്ദമായിരുന്നു.

സ്വന്തം ജീവൻ ത്യജിക്കേണ്ടി വന്നാലും മലങ്കര സഭയുടെ സ്വത്വവും സ്വാതന്ത്ര്യവും ദേശീയതയും സംരക്ഷിക്കും എന്നതായിരുന്നു അദ്ദേഹത്തിന്റെ ദർശനം. അതിനായി 'നിയമത്തിന്റെയും സത്യത്തിന്റെയും ദൈവാശ്രയ ത്തിന്റെയും വഴികളിലൂടെ മലങ്കര സഭയെ സമ്പൂർണ്ണ സ്വാതന്ത്ര്യമുള്ള സഭയാക്കും ' ഇത് പ.ബാവായുടെ ദൃഢനിശ്ചയമായിരുന്നു. രാഷ്ട്രീയ ഭരണാധികാരികളോടും സഭയിലെ ചില നേതാക്കളോടും സന്ധിയില്ലാതെ കലഹിച്ചതും പോരാടിയതും സഭയിൽ ശാശ്വത സമാ ധാനത്തിന്റെ വഴികൾ തുറക്കുന്നതിനു വേണ്ടിയായിരുന്നു. 'സമാധാനത്തിന്റെ തട്ടി കൂട്ടു സമവാക്യങ്ങളെ' നഖശിഖാന്തം പ.ബാവ എതിർത്തിരുന്നു.

കാൻസർ രോഗം 2020 ൽ സ്ഥിരീകരിച്ചപ്പോൾ അമേരിക്കയിൽ ചികിൽസയ്ക്ക് അവസരം ലഭിച്ചിട്ടും പരുമല കാൻസർ സെന്റർ വിട്ടു പോകാൻ പ.ബാവ തയ്യാറായില്ല. കാൻസർ രോഗത്തെ നിർഭയമായി നേരിട്ടു. 'നിങ്ങൾ എനിക്കു വേണ്ടി പ്രാർത്ഥിക്കണം. ഏതു രോഗത്തേയും കൈ നീട്ടി സ്വീകരിക്കുവാനുള്ള

## പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ

1946 ഓഗസ്റ്റ് 30: പഴഞ്ഞി മങ്ങാട് കൊള്ളന്നൂർ കെ. ഐ. ഐപ്പിന്റെ മകനായി ജനിച്ചു (പേര് കെ. ഐ. പോൾ).

1972 ഏപ്രിൽ 8: പരുമല സെമിനാരിയിൽ യൂഹാനോൻ മാർ സേവേറിയോസിൽ നിന്നും കോറൂയോ പട്ടമേറ്റു.

1973 മെയ് 31: കൊരട്ടി സീയോൻ സെമിനാരിയിൽ യൂഹാനോൻ മാർ സേവേറിയോസിൽ നിന്നും പൂർണ്ണ ശെമ്മാശുപട്ടമേറ്റു.

1973 ജൂൺ 2: പരുമല സെമിനാരിയിൽ യൂഹാനോൻ മാർ സേവേറിയോസിൽ നിന്നും കശ്ശീശാ പട്ടമേറ്റു.

1982 ഡിസംബർ 28: തിരുവല്ല എം.ജി.എം. സ്കൂളിൽ നടന്ന മലങ്കര അസോസിയേഷൻ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു.

1983 മെയ് 14: പരുമല സെമിനാരിയിൽ മാത്യൂസ് മാർ കൂറിലോസ് (പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) റമ്പാൻ സ്ഥാനം നൽകി.

1985 മെയ് 15: മാവേലിക്കര പുതിയകാവ് പള്ളിയിൽ വച്ച് പൗലോസ് മാർ മിലിത്തിയോസ് എന്ന പേരിൽ എപ്പിസ്കോപ്പാ സ്ഥാനമേറ്റു.

1985 ഓഗസ്റ്റ് 1: കുന്നംകുളം ഭദ്രാസനത്തിന്റെ ദ്വിതീയ മെത്രാപ്പോലീത്തായായി ചുമതലയേറ്റു.

2006 ഒക്ടോബർ 12: പരുമല സെമിനാരിയിൽ നടന്ന മലങ്കര അസോസിയേഷൻ നിയുക്ത കാതോലിക്കായായി തിരഞ്ഞെടുത്തു.

2010 ഒക്ടോബർ 31: പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ മലങ്കര മെത്രാപ്പോലീത്താ സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് മലങ്കര മെത്രാപ്പോലീത്തായായി ചുമതലയേറ്റു.

2010 നവംബർ 1: പരുമല സെമിനാരിയിൽ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കായായി സ്ഥാനമേറ്റു. പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനാരോഹണ ശുശ്രൂഷയിൽ മുഖ്യ കാർമ്മികൻ ആയിരുന്നു. മുൻഗാമിയാൽ വാഴിക്കപ്പെട്ട ആദ്യ പൗരസ്ത്യ കാതോലിക്കാ.

2012 മാർച്ച് 7: പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ അദ്ധ്യക്ഷത വഹിച്ചു. വൈദികട്രസ്റ്റിയായി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ടിനെയും അത്മായട്രസ്റ്റിയായി എം. ജി. ജോർജ് മുത്തൂറ്റിനെയും തെരഞ്ഞെടുത്തു.

2012 നവംബർ 18: കെയ്റോയിൽ നടന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ തലവൻ പ. തെവദ്രോസ് രണ്ടാമൻ



പോപ്പിന്റെ സ്ഥാനാരോഹണശുശ്രൂഷയിൽ പ്രത്യേത ക്ഷണിതാവായി സംബന്ധിച്ചു.

2012 നവംബർ 25: എറണാകുളം മറൈൻ ഡ്രൈവിൽ നടന്ന കാതോലിക്കേറ്റ് ശതാബ്ദി മഹാസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. ടിബറ്റൻ ആത്മീയാചര്യൻ ദലൈലാമ മുഖ്യാതിഥി ആയിരുന്നു.

2013 ഫെബ്രുവരി 28: ആഡിസ് അബാബയിൽ നടന്ന എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പ. ആബൂനാ മത്ഥിയാസ് പാത്രിയർക്കീസിന്റെ സ്ഥാനാരോഹണശുശ്രൂഷയിൽ മുഖ്യ അതിഥിയായി പങ്കെടുത്തു.

2013 സെപ്റ്റംബർ 5: വത്തിക്കാനിൽ വച്ച് റോമൻ കത്തോലിക്കാ സഭയുടെ തലവൻ പ. ഫ്രാൻസിസ് മാർപാപ്പായുമായി കൂടിക്കാഴ്ച നടത്തി.

2013 സെപ്റ്റംബർ 9: ആംഗ്ലിക്കൻ സഭാ ആസ്ഥാനമായ ലാംബത്ത് പാലസിൽ നടന്ന എക്യുമെനിക്കൽ സമ്മേളനത്തിൽ മുഖ്യാതിഥിയായി പങ്കെടുത്തു.

2015 ഏപ്രിൽ 24: അർമേനിയായിൽ 1915-ൽ നടന്ന വംശവിച്ഛേദനത്തിന്റെ നൂറാം അനുസ്മരണ ശുശ്രൂഷയിൽ മുഖ്യാതിഥിയായി സംബന്ധിച്ചു.

2015 ഏപ്രിൽ 25: അന്ത്യോഖ്യൻ സിറിയക് ഓർത്തഡോക്സ് സഭയുടെ തലവൻ പ. ഇഗ്നാത്തിയോസ് അപ്രേം രണ്ടാമനുമായി അർമേനിയായിൽ കൂടിക്കാഴ്ച നടത്തി.

2015 ജൂലൈ 20: അർമേനിയൻ രക്തസാക്ഷികളുടെ സ്മരണാർത്ഥം ബെയ്റൂട്ടിൽ നടന്ന അനുസ്മരണ ശുശ്രൂഷയിലും അർമേനിയൻ സഭയുടെ വി. മൂറോൻ കൂദാശയിലും മുഖ്യാതിഥിയായി പങ്കെടുത്തു.

2017 മാർച്ച് 1: കോട്ടയം എം.ഡി. സെമിനാരിയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ അദ്ധ്യക്ഷത വഹിച്ചു. വൈദികട്രസ്റ്റിയായി ഫാ. ഡോ. എം. ഒ. ജോണിനെയും അത്മായട്രസ്റ്റിയായി ജോർജ് പോളിനെയും തെരഞ്ഞെടുത്തു.

2019 റഷ്യൻ പര്യടനം : പരിശുദ്ധ കിറിൾ ബാവായുമായി മോസ്കോയിൽ സംഭാഷണം നടത്തി.

മാനസികാവസ്ഥയാണ് എനിക്കുള്ളത് എന്ന് പ. ബാവ പ്രസംഗങ്ങളിൽ ആവർത്തിച്ചു. എത്ര നാൾ ജീവിച്ചു എന്നതിനെക്കാൾ എങ്ങനെ ജീവിച്ചു എന്നതിനാണ് പ്രാധാന്യം എന്നും അദ്ദേഹം പഠിപ്പിച്ചു.

മലങ്കര സഭയുടെ 1934 ലെ സഭാ ഭരണഘടനയുടെയും 2017 ലെ സുപ്രീം കോടതി വിധിയുടെയും പശ്ചാത്തലത്തിൽ സഭയെ ശാന്തി തുറമുഖത്ത് എത്തിക്കുന്ന പ്രയാണത്തിലായിരുന്നു പ.ബാവ.

മലങ്കരസഭയുടെ ചരിത്രം 'കുന്നംകുള'വുമായി അഭേദ്യമായി ബന്ധപ്പെട്ടതാണ്. സുറിയാനി ക്രിസ്ത്യാനികൾ തിങ്ങിപ്പാർത്ത പ്രാചീന നഗരമായ 'കുന്നംകുളങ്ങര' ബ്രിട്ടീഷ് ഭരണകാലത്താണ് 'കുന്നംകുളം' എന്നറിയപ്പെട്ടത്. കുന്നുകളും കുളങ്ങളും നിറഞ്ഞ പ്രദേശമാണ് കുന്നംകുളം. കുന്നംകുളത്തു നിന്നും മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന ഭരണസാരഥ്യം ഏറ്റെടുത്ത പ്രഗത്ഭരായ രണ്ട് മലങ്കര മെത്രാപ്പോലീത്തന്മാരുണ്ട്. പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസും (1740-1816), കോട്ടയം എം.ഡി. സെമിനാരി, പരുമല സെമിനാരി എന്നിവയുടെ സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമനും (1833-1909). മൂന്നാം സഹസ്രാബ്ദത്തിൽ മലങ്കരസഭയെ നയിക്കുന്നതിന് കുന്നംകുളം മലങ്കരസഭയ്ക്ക് നൽകിയ മൂന്നാമത്തെ പ്രധാന മേൽപട്ടക്കാരനായിരുന്നു മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായുമായ പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ.

തിരുവല്ലയിൽ 1982 ഡിസംബർ 28-ന് നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എറണാകുളം സെൻറ് മേരീസ് പള്ളിയുടെ സഹവികാരി (1976-1983) ഫാ. കെ. ഐ. പോളിനെ എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കുമ്പോൾ പ്രായം 36 വയസ് മാത്രം. 1985-ൽ ആരംഭിച്ച കുന്നംകുളം ഭദ്രാസനത്തിന്റെ ചുമതല 39-ാം വയസ്സിൽ സ്വീകരിച്ചു. നിയുക്ത കാതോലിക്കാ സ്ഥാനം 60-ാം വയസ്സിൽ ലഭ്യമായി. നാലു വർഷം നിയുക്ത കാതോലിക്കായായി ശുശ്രൂഷിച്ചു (2006-2010). കാതോലിക്കായായി 11 വർഷം സഭയെ സഭയെ നയിച്ചു.




മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി 2010 നവംബർ ഒന്നിന് 64-ാം വയസ്സിൽ സ്ഥാനമേൽക്കുവാനുള്ള വിളിയും നിയോഗവും ലഭിച്ചു. ആത്മാർത്ഥമായും സുതാര്യമായും സഭയെ നയിക്കുക എന്നതായിരുന്നു പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രമാണം.

കൃത്രിമത്വമില്ലാത്ത സംഭാഷണ ശൈലിയും സത്യസന്ധമായ പ്രതിപാദനരീതിയും വെളിപ്പെടുത്തുന്നത് ജീവിതത്തിൻറെ സുതാര്യതയാണ്. കൗശലങ്ങൾ ഉപയോഗിക്കാതെ സുതാര്യമായി ഇടയദൗത്യം നിർവഹിക്കും. ജീവിതത്തിൽ ആത്മാർത്ഥതയും സത്യസന്ധതയും മുറുകെ പിടിക്കുവാനുള്ള ബാലപാഠം കുടുംബത്തിൽ നിന്നും ഇടവക പള്ളിയിൽ നിന്നും ലഭിച്ചതാണ്. സാമൂഹിക സഭാ ശുശ്രൂഷകളിൽ സ്വീകരിച്ചത് ഉറച്ച നിലപാടുകളും നീതിപൂർവ്വമായ സമീപനങ്ങളുമാണ്. ജീവിത നിഷ്ഠകളിലും ഇടപെടലുകളിലും നിറഞ്ഞത് ലാളിത്യവും ദൈവകൃപയുടെ പ്രകാശവുമാണ്. പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സമീപനത്തിന്റെ അകവും പുറവും സുതാര്യം. തെറ്റെന്ന് തോന്നിയാൽ ആരോടും നേരിട്ട് അത് പറയും. അവയുടെ അവതരണത്തിലും ഭാഷയിലും കാപട്യമോ തന്ത്രങ്ങളോ ഉണ്ടായിരി ക്കില്ല. അവ തുറന്ന മനസ്സോടും ആത്മാർത്ഥതയോടുമുള്ള നിരീക്ഷണങ്ങളായിരിക്കും. പ്രത്യേകിച്ച് സഭയുടെയും സമൂഹത്തിന്റെയും പൊതുനന്മയ്ക്ക് ഏവർക്കും ആത്മാർത്ഥതയും സുതാര്യതയും ഉണ്ടാകണമെന്നും പ. ബാവാ ഉറച്ചു വിശ്വസിച്ചിരുന്നു. എല്ലാ മാസവും 48 മണിക്കൂർ മൗനവ്രതത്തിൽ ഏകാന്തമായി പ്രാർത്ഥിക്കുവാനും ധ്യാനിക്കുവാനും 75-ാം വയസിലും സമയം കണ്ടെത്തിയിരുന്നു. ഏത് പ്രതികൂലതയേയും അതിജീവിക്കുവാനുള്ള നിശ്ചയദാർഢ്യവും ധീരതയും സ്വതസിദ്ധമായിരുന്നു.

മലങ്കര സഭയുടെ അന്തർദേശീയ - എക്യുമെനിക്കൽ സഭാ ബന്ധങ്ങൾ 1937 ലെ എഡിൻബറോ സമ്മേളനം മുതൽ ആരംഭിച്ചതാണ്. പ. പൗലോസ് ദ്വിതീയന്റെ



കാലത്താണ് എക്യുമെനിക്കൽ ബന്ധങ്ങൾക്ക് പുത്തൻ കാഴ്ചപ്പാടുകൾ പകർന്നത്. ഇക്കാലത്ത് സഭാ തലവന്മാരുടെ പരസ്പര സന്ദർശന ങ്ങളും സഹകരണങ്ങളും ഉദയ കക്ഷി ബന്ധങ്ങളും വ്യാപകമായി.

എക്യുമെനിക്കൽ-സഭാന്തരബന്ധങ്ങൾ ശക്തിപ്പെടുത്തുന്നതിനായി നിരവധി രാജ്യാന്തര യാത്രകളും സംവാദങ്ങളും പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നടത്തി. കെയ്റോ (2012), എത്യോപ്യ (2013), വത്തിക്കാൻ (2013), ഇംഗ്ലണ്ടിലെ ലാംബത്ത് (2013), വിയന്ന (2013), അർമ്മീനിയ (2015), ബെയ്റൂട്ട് (2015), ജർമ്മനി (2017), എത്യോപ്യ (2017), റഷ്യ (2019) എന്നിവിടങ്ങളിൽ നടത്തിയ വിവിധ സഭാ സമ്മേളനങ്ങളും ഉഭയകക്ഷി ചർച്ചകളും ശ്രദ്ധേയമാണ്.

കോപ്റ്റിക്ക് സഭയുടെ പ. പോപ്പ് തെവദ്രോസുമായും (2012), പ. ഫ്രാൻസിസ് മാർപാപ്പായുമായും (2013), മത്ഥ്യാ സ് പാത്രിയർക്കീസ് ബാവായുമായും (2013), പ. കരേക്കിൻ, പ. അരാം എന്നീ കാതോലിക്കാമാരുമായും (2015), അന്ത്യോഖ്യൻ സഭയുടെ പാത്രിയർക്കീസ് പ. അപ്രേം രണ്ടാമൻ (2015 ), പ. ഇഗ്നാത്തിയോസ് യൗനാൻ പാത്രി യർക്കീസ് ബാവായുമായും (2015) റഷ്യൻ പാത്രിയർക്കീസ് പ. കിറിൾ ബാവായുമായും കൂടിക്കാഴ്ചകൾ നടത്തിയിട്ടുണ്ട്.

ടിബറ്റൻ ആത്മീയാചാര്യൻ ദലൈലാമായുമായി എറണാകുളത്തും (2002) പ.പോപ്പ് ഫ്രാൻസിസ് മാർപാപ്പായുമായി വത്തിക്കാനിലും (2013) നടത്തിയ കൂടിക്കാഴ്ചകളും ശ്രദ്ധേയമാണ്.

ഈജിപ്റ്റിലെ കെയ്റോയിൽ കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ തലവൻ പ. തെവദ്രോസ് രണ്ടാമൻ പോപ്പിന്റെ സ്ഥാനരോഹണത്തിലും (2012), ആഡിസ് അബാബയിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പ. ആബൂനാ മത്ഥിയാസ് പാത്രിയർക്കീസിന്റെ സ്ഥാനാരോഹണത്തിലും (2013), ഇംഗ്ലണ്ടിലെ ആഗ്ലിക്കൻ ആസ്ഥാനമായ ലാംബത്തിൽ നടന്ന എക്യുമെനിക്കൽ സമ്മേളനത്തിലും (2013) , അർമ്മീനിയൻ വംശവിച്ഛേദനത്തിന്റെ (1915) ശതാബ്ദി അനുസ്മരണത്തിലും (2015), ജർമ്മനിയിൽ മാർട്ടിൻ ലൂഥറിന്റെ മത നവീകരണത്തിന്റെ 500-ാം വാർഷികത്തിലും (2017), മുഖ്യാതിഥിയായി പങ്കെടുത്തു. എത്യോപ്യൻ സഭയുടെ ആഡിസ് അബാബായിലെ മെസ്കൽ ആഘോഷത്തിൽ (2017) മുഖ്യ കാർമ്മികനായിരുന്നു.

റഷ്യൻ സഭയും മലങ്കര സഭയും തമ്മിലുണ്ടായ ബന്ധം കൂടുതൽ ശക്തിപ്പെടുത്താൻ റഷ്യൻ പാത്രിയർക്കീസ് പ. കിറിൾ ബാവായുമായി മോസ്ക്കോയിൽ സംഭാഷണം നടത്തി (2019) ഉദയ കക്ഷി ബന്ധത്തിന് സമിതി രൂപീകരിച്ചു. ആതുര ശുശ്രൂഷ, കലാസാംസ്കാരികത, വേദശാസ്ത്ര വിദ്യാഭ്യാസം എന്നിവയിൽ പരസ്പര ബന്ധം വ്യാപിപ്പിക്കുവാനുള്ള ശ്രമങ്ങൾ നടന്നു. സഭാഭേദമെന്യ വിശാല എക്യുമിനിക്കൽ ബന്ധങ്ങൾക്ക് പ. പൗലോസ് ദ്വിതീയൻ ബാവ നേതൃത്വം നൽകി.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രഭാഷണങ്ങളും ദർശനങ്ങളും വെളിപ്പെടുത്തുന്നത് ക്രിസ്തീയ അനുരഞ്ജനത്തിന്റെയും ശാശ്വത സമാധാനത്തിന്റെയും സാമൂഹിക നീതിയുടെയും ശബ്ദമാണ്. അനീതിയുടെയും സംഘർഷങ്ങളുടെയും യുദ്ധങ്ങളുടെയും സമകാലിക പശ്ചാത്തലത്തിൽ സഭയിൽ പവിത്രമായ ക്രിസ്തീയ ഉത്തരവാദിത്വം സുപ്രിം കോടതി വിധികളുടെയും 1934 ലെ സഭാ ഭരണഘടനയുടെയും അടിസ്ഥാനത്തിൽ നിർവ്വഹിക്കപ്പെടുവാൻ പദ്ധതികളും മാർഗ്ഗങ്ങളും ആവിഷ്ക്കരിക്കാൻ ശ്രമിച്ചു. 'തർക്കം നിലനിൽക്കാത്ത ഒരു മലങ്കര സഭയാണ് ഉണ്ടാകേണ്ടത്. വ്യവഹാര രഹിത സഭയാണ് എന്റെ ലക്ഷ്യം' എന്ന് പ.ബാവ 2019 മുതൽ പ്രഭാഷണങ്ങളിൽ ആവർത്തിച്ച് പ്രഖ്യാപിച്ചിരുന്നു.




എറണാകുളം മറൈൻ ഡ്രൈവിൽ 2012 നവംബർ 25 ന് നടന്ന കാതോലിക്കേറ്റ് ശതാബ്ദി മഹാ സമ്മേളനത്തിൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ പറഞ്ഞു:

'നമ്മക്ക് ഒരു സ്വപ്നം ഉണ്ട്. നാം ഒന്നാണ്. നമുക്ക് ഒരേ വിശ്വാസവും ഒരേ ആരാധനയും . നമുക്ക് സമാധാനം വേണം. നാം ഒരു കൂടാരത്തിൽ വസിക്കുന്നവരാകണം. ഒരു ശരീരമായി ദൈവത്തെ ആരാധിക്കുന്നവരാകണം'. എന്നാൽ, മലങ്കര സഭയിൽ ശാശ്വത സമാധാന ത്തിനും സമ്പൂർണ്ണ വ്യവഹാര രഹിത സഭയ്ക്കായുള്ള അന്വേഷണത്തിനും മദ്ധ്യേയാണ് എഴുപത്തിയഞ്ചാം വയസിൽ അപ്രതീക്ഷിത വിയോഗം ഉണ്ടായത്.

പറുദീസയുടെ അവകാശത്തിലേക്ക് യാത്രയായ മാർത്തോമ്മൻ പൈതൃകത്തിന്റെ നിഷ്ക്കളങ്ക സൗന്ദര്യമായ പ. പൗലോസ് ദ്വിതീയൻ ബാവായ്ക്ക് വിനീതമായ പ്രണാമം !

karingattilachan@gmail.com
9447141639

## പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ കാലം ചെയ്തു



മലങ്കര സഭയുടെ പരമാധ്യക്ഷനും പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തയുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ (75 ) കാലം ചെയ്തു. പരുമല സെൻറ് ഗ്രിഗോറിയോസ് ആശുപത്രിയിൽ ആയിരുന്നു അന്ത്യം. കഴിഞ്ഞ ഏതാനും മാസങ്ങളായി അർബുദ രോഗ ബാധിതനായി പരുമല സെൻറ് ഗ്രിഗോറിയോസ് ആശുപത്രിയിൽ ചികിത്സയിലായിരുന്ന ബാവ ഇന്ന് വെളുപ്പിന് 2.35 നാണ് വിടവാങ്ങിയത്. ശ്വാസതടസത്തെത്തുടർന്ന് ഏതാനും ദിവസങ്ങൾ വെന്റിലേറ്ററിന്റെ സഹായത്തോടെ വിദഗ്ധ ചികിത്സ നൽകി വരികയായിരുന്നു. മലങ്കര ഓർത്തോഡോക്സ് സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും മരണസമയത്ത് ആശുപത്രിയിലുണ്ടായിരുന്നു. അഭിവന്ദ്യ തിരുമേനിമാരുടെ നേതൃത്വത്തിൽ പ്രത്യേക പ്രാർഥനകളും തൈലാഭിഷേക ശിശ്രൂഷയും നടത്തിയിരുന്നു. വിശ്വാസികൾക്ക് പൊതുദർശനത്തിനും ആദരാഞ്ജലികൾ അർപ്പിക്കുന്നതിനായി പരുമല പള്ളിയിലേക്ക് കൊണ്ടുവരും.

**പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ വിടവാങ്ങൽ ഒരു നിഷ്കളങ്ക ജീവിതത്തിന്റെ പരിസമാപ്തികുടിയാണ് എന്ന് സൗത്ത് വെസ്റ്റ് അമേരിക്കൻ ഭദ്രാസന സഹായ മെത്രപൊലീത്ത അഭിവന്ദ്യ ഡോ. സഖറിയാസ് മാർ അപ്രേം അനുശോചന സന്ദേശത്തിൽ പറഞ്ഞു.**

ന്തിര സുന്നഹദോസും, വർക്കിങ് കമ്മറ്റിയും പരിശുദ്ധ കാതോലിക്കാ ബാവയുടെ ആരോഗ്യ സ്ഥിതി വിലയിരുത്തിയിരുന്നു. ഭൗതിക ശരീരം പരുമല പള്ളിയിൽ പൊതുദർശനത്തിന് വക്കും. പരുമല പള്ളിയിലെ ശുശ്രൂഷകൾക്ക് ശേഷം തിരുവല്ലാ, കോട്ടയം വഴി കാതോലിക്കേറ്റ് ആസ്ഥാനമായ ദേവലോകം അരമനയിൽ ഭൗതിക ശരീരം എത്തിച്ച് സമാപന ശുശ്രൂഷകൾ പൂർത്തീകരിക്കും.

കബറടക്ക ശുശ്രൂഷകൾക്ക് സീനിയർ മെത്രാപ്പോലിത്ത അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മീസ് നേത്രത്വം നൽകും. സഭയിലെ മറ്റ് മെത്രാപ്പോലിത്തന്മാർ സഹകാർമ്മികരായിരിക്കും.

മലങ്കര സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസും, വർക്കിങ് കമ്മിറ്റിയും, മാനേജിഗ് കമ്മറ്റിയും, മലങ്കര അസോസിയേഷനും വിളിക്കുവാനും സീനിയർ മെത്രാപ്പോലിത്ത അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്തയെ പരിശുദ്ധ കാതോലിക്കാ ബാവ കൽപ്പന മൂലം നിയമിച്ചിരുന്നു.

മലങ്കര സഭയുടെ പരമാധ്യക്ഷനായ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തയുമാണ് പരിശുദ്ധ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ. കുനൻ കുരിശ് സത്യത്തിന് ശേഷം മലങ്കര സഭയുടെ 21–മത്തെ മലങ്കര മെത്രാപ്പോലീത്തയും എട്ടാം കാതോലിക്കായുംമാണ് പൗലോസ് ദ്വിതീയൻ. പൗരസ്ത്യ കാതോലിക്കാ എന്ന നിലയിൽ ഇദ്ദേഹം ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ പരമാചാര്യൻമാരിൽ ഒരാളാണ്.

1912ൽ മലങ്കര സുറിയാനി ഓർത്തഡോക്സ് സഭയിലുണ്ടായ ഭിന്നതയ്ക്ക് ശേഷം അന്നത്തെ മലങ്കരമെത്രാപ്പോലീത്തയായിരുന്ന വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസിന്റെ ആതിഥേയത്വത്തിൽ കേരളത്തിൽ എത്തിയ ഇഗ്നാത്തിയോസ് അബ്ദേദ് മിശിഹാ രണ്ടാമൻ പാത്രിയർക്കീസ് പൗലോസ് മാർ ഇവാനിയോസ് മെത്രാപ്പോലീത്തയെ കിഴക്കിന്റെ കാതോലിക്കായായി വാഴിച്ചു. നിരണം പള്ളിയിൽവച്ചായിരുന്നു ഈ വാഴ്ച നടന്നത്. അതുവരെ അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് പാത്രിയർക്കീസിന്റെ ആദ്ധ്യാത്മിക അദ്ധ്യക്ഷത്വം അംഗീകരിച്ചിരുന്ന മലങ്കര സഭ അതോടെ പൗരസ്ത്യ കാതോലിക്കാ ആദ്ധ്യാത്മിക അദ്ധ്യക്ഷനായ സ്വതന്ത്രവും ദേശീയവുമായ സഭയായി മാറി.

**പരുമലയിൽ കൂടിയ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗങ്ങളുടെയും സഭാ വർക്കിംഗ് കമ്മറ്റിയുടെയും സംയുക്ത യോഗം തുടർക്രമീകരണങ്ങൾ സംബന്ധിച്ച് തീരുമാനങ്ങൾ കൈക്കൊണ്ടു. സഭാ ഭരണത്തിൽ സഹായിക്കുന്നതിനായി സീനിയർ മെത്രാപോലീത്ത അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് അധ്യക്ഷനായും. മലങ്കര മെത്രാപ്പോലീത്തയുടെ അസിസ്റ്റന്റ് കൂടിയായ അഭി.ഡോ. മാത്യൂസ് മാർ സേവേറിയോസ്, അഭി.യൂഹാനോൻ മാർ മിലിത്തിയോസ്, അഭി.ഡോ. യാക്കുബ് മാർ ഐറേനിയോസ്, പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി അഭി.ഡോ.യൂഹാനോൻ മാർ ദിയസ്കോറോസ് എന്നീ മെത്രാപ്പോലീത്താമാരടങ്ങിയ സമിതി രൂപീകരിച്ചു.**





## ജീവിതരേഖ

തൃശ്ശൂർ ജില്ലയിലെ കുന്നംകുളത്തെ പഴഞ്ഞി മങ്ങാട് കൊള്ളന്നൂർ കെ.എ.ഐപ്പിന്റെയും കുഞ്ഞീട്ടിയുടേയും മകനായി 1946 ആഗസ്റ്റ് 30–ന് ജനിച്ച കെ. ഐ.പോൾ പഴഞ്ഞി ഗവ.ഹൈസ്കൂളിൽ സെക്കൻഡറി സ്കൂൾ വിദ്യാഭ്യാസത്തിന്ശേഷം തൃശ്ശൂർ സെന്റ് തോമസ് കോളേജിൽ ബിരുദവും, കോട്ടയം സി.എം.എസ് കോളേജിൽ നിന്ന് സാമൂഹിക ശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദവും നേടി. ഓർത്തഡോക്സ് വൈദിക സെമിനാരിയിലും സെറാംപൂർ സർവ്വകലാശാലയിലുമായി വൈദിക പഠനം പൂർത്തിയാക്കിയ കെ.ഐ. പോൾ 1972–ൽ ശെമ്മാശ്ശ പട്ടവും 1973–ൽ കശീശ സ്ഥാനവും സ്വീകരിച്ചു. 1985 മെയ് 15–ന് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ പൗലോസ് മാർ മിലിത്തിയോസ് എന്ന നാമത്തിൽ എപ്പിസ്കോപ്പയായി വാഴിച്ചു. പുതുതായി രൂപീകരിച്ച കുന്നംകുളം മെത്രാസനാധിപനായി 1985 ഓഗസ്റ്റ് 1–ന് ചുമതലയേറ്റു. 2006–ൽ പരുമലയിൽ കൂടിയ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പൗരസ്ത്യ കാതോലിക്കയുടേയും മലങ്കരമെത്രാപ്പോലീത്തയുടേയും പിൻഗാമിയായി തെരഞ്ഞെടുത്തു.

നാല് വർഷത്തിനുശേഷം ബസേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ സ്ഥാനത്യാഗം ചെയ്തതിനെ തുടർന്ന് 2010 നവംബർ 1–ന് പരുമല സെമിനാരിയിൽ വെച്ച് ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ എന്ന പേരിൽ കാതോലിക്കായായി അഭിഷേകം ചെയ്തു.

മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിൽ പരുമല തിരുമേനിക്കും, പുത്തൻകാവിൽ കൊച്ചുതിരുമേനിക്കും ശേഷം മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കുന്ന ഏറ്റവുംപ്രായം കുറഞ്ഞ വ്യക്തിയും കുന്നംകുളം പ്രദേശത്തു നിന്നുള്ള മൂന്നാമത്തെ മലങ്കര മെത്രാപ്പൊലിത്തയുമാണ് ഇദ്ദേഹം.

**"വിനയ സ്മിതം", "വചനം വിടരുന്നു", "നിഷ്കളങ്കതയുടെ സൗന്ദര്യം", "ജീവിതക്കാഴ്ചകൾ", "അനുഭവങ്ങൾ ധ്യാനങ്ങൾ", "മരുഭൂമിയിലെ വിരുന്നു ഭോജനം" എന്നിവയാണ് പരിശുദ്ധ പിതാവിൻറെ പ്രധാന കൃതികൾ .**

## ഭാരതത്തിൽ കാതോലിക്ക ബാവ സ്ഥാനത്തിന്റെ പ്രസക്തി

AD 52ൽ കർതൃശിഷ്യനായ പരി. മാർത്തോമാ ശ്ലീഹ ഭാരതത്തിൽ സ്ഥാപിച്ച മലങ്കര സഭക്ക് കഴിഞ്ഞ കാലങ്ങളിൽ അടിച്ചമർത്തലുകളും പീഡനങ്ങളും അത് മൂലം കൊഴിഞ്ഞുപോക്കുകളും ഉണ്ടായിട്ടുണ്ട്. ഇന്ന് മലങ്കര സഭയിൽ നിന്നും പിരിഞ്ഞു നിലനിൽക്കുന്ന സഭകൾ ആണ് സീറോ മലബാർ സഭ, ആംഗ്ലിക്കൻ സഭ, മാർത്തോമാ സഭ, തൊഴിയൂർ സഭ, മലങ്കര റീത്ത് സഭ, ഇന്നത്തെ യാക്കോബായവിഭാഗം എന്നിവ. മലങ്കരയിൽ ഇന്നുള്ള ഈ എല്ലാ വിഭാഗങ്ങൾക്കും അവരുടേതായ പ്രാദേശിക തലവന്മാർ ഉണ്ട്.

ലോകത്തിലെ മറ്റു സഭാധ്യക്ഷന്മാരായ പരി.പത്രിയർക്കീസൻമാരോടും കതോലിക്കമാരോടും മാർപാപ്പമാരോടും ഒപ്പം തുല്യ പദവി ഉള്ളത് ഭാരതത്തിൽ മലങ്കര സഭയുടെ പരി കാതോലിക്ക ബാവക്കുമാത്രമാണ്. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ ഒന്നായതും, ഭാരതത്തിന്റ ഏക ദേശിയ സഭയും, പരിശുദ്ധ മാർത്തോമാ ശ്ലീഹായുടെ സിംഹാസനം സ്വയംശീർകത്തോടെ ഉൾക്കൊള്ളുന്നതുമായ മലങ്കര സഭയുടെ അഥവാ ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ കാതോലിക്ക ബാവക്ക് സമനായി ഭാരതത്തിൽ മറ്റാരും ഇല്ല.

മൂന്നാം സഹസ്രാബ്ദത്തിൽ മലങ്കര സഭയെ നയിച്ചുകൊണ്ടിരുന്ന പിതാവ് ആത്മാർത്ഥമായും സുതാര്യമായും സഭാ ശുശ്രൂഷ നിർവഹിച്ചു. കൃത്രിമത്വമില്ലാത്ത സംഭാഷണ ശൈലിയും സത്യസന്ധമായ പ്രതിപാദനരീതിയും വ്യക്തമാക്കുന്നത് ജീവിതത്തിന്റെ സുതാര്യതയാണ്. സാമൂഹികസഭാ ശുശ്രൂഷകളിൽ ഉറച്ച നിലപാടുകളും നീതിപൂർവ്വമായ സമീപനങ്ങളുമാണ്. ജീവിതനിഷ്ഠകളിലും ഇടപെടീലുകളിലും നിറഞ്ഞുനിൽക്കുന്ന ലാളിത്യം ദൈവകൃപയുടെ പ്രകാശമായിരുന്നു.

മലങ്കര മെത്രാപ്പോലീത്തയായും പൗരസ്ത്യ കാതോലിക്കായായും ഭാരിച്ച ചുമതലയോടൊപ്പംകുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്തയായി കഴിഞ്ഞ 34 വർഷമായി സഭയെ നയിച്ചു. മലങ്കര സഭയിലെ മാവേലിക്കര, ചെങ്ങന്നൂർ , കോട്ടയം, കോട്ടയം സെൻട്രൽ , ഇടുക്കി, മലബാർ, കുന്നംകുളം,സൗത്ത് വെസ്റ്റ് അമേരിക്ക തുടങ്ങി എട്ടു ഭദ്രാസനങ്ങളുടെ അദ്ധ്യക്ഷസ്ഥാനവും വലിച്ചു. ഇത് സഭ ചരിത്രത്തിലെ ഒരപൂർവ്വതയാണ്. മെത്രാപ്പോലിത്തന്മാരെയും വാഴിച്ചിട്ടില്ല.

ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ മുഖ്യ മേലദ്ധ്യക്ഷനെ പൗരസ്ത്യ കാതോലിക്കായെന്നും മലങ്കരമെത്രാപ്പോലീത്തയെന്നും വിളിക്കുന്നു: പ്രത്യേക ഉത്തരവാദിത്തങ്ങളുള്ള രണ്ട് സ്ഥാനമാനങ്ങളാണ് അവ, എന്നാൽ സഭയുടെ 1934–ൽ ഭരണഘടനക്ക് അനുസൃതമായി എല്ലായ്പ്പോഴും ഒരേ വ്യക്തി ഈ സ്ഥാനം വഹിക്കുന്നത് അംഗീകരിച്ചു. പൗരസ്ത്യ കാതോലിക്കാ എന്ന നിലയിൽ, അദ്ദേഹം ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ മെത്രാന്മാരെ അവരോധിക്കുന്നു, സുന്നഹദോസിന്റെ അദ്ധ്യക്ഷത വഹിക്കുന്നു, തീരുമാനങ്ങൾ പ്രഖ്യാപിക്കുകയും നടപ്പിലാക്കുകയും ചെയ്യുന്നു, സിനഡിനെ പ്രതിനിധീകരിച്ച് ഭരണം നടത്തുകയും പരിശുദ്ധ മൂറോൻ (തൈലം) കൂദാശക്ക് പ്രധാന കാർമ്മികത്വം വഹിക്കുകയും ചെയ്യുന്നു.

മലങ്കര മെത്രാപ്പോലീത്ത എന്ന നിലയിൽ അദ്ദേഹം മലങ്കര സഭയുടെ തലവനും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ പ്രസിഡന്റും മാനേജിംഗ് കമ്മിറ്റി അദ്ധ്യക്ഷനുമാണ്. ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ സഭാപരവും ആത്മീയവുമായ ഭരണം സംബന്ധിച്ച പ്രധാന അധികാരം 1934 ൽ അംഗീകരിച്ച സഭാ ഭരണഘടനയുടെ വ്യവസ്ഥകൾക്ക് വിധേയമായി മലങ്കര മെത്രാപ്പോലീത്തയിൽ മാത്രം നിക്ഷിപ്തമാണ്.

**YOUR MEMORY ETERNAL, PLEASE PRAY FOR US**

*Fr.Johnson Punchakonam* (Vicar)
St.Marys Malankara Orthodox Church,
Houston, TX, USA

## അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലിമ്മിസ് മെത്രാപോലിത്തക്ക് ചുമതല കൈമാറി

മലങ്കര അസോസിയേഷൻ ഉൾപ്പെടെയുള്ള കാര്യങ്ങളിൽ അദ്ധ്യക്ഷത വഹിക്കുന്നതിനും നേതൃത്വം നൽകുന്നതിനുമായി മലങ്കര സഭയുടെ സീനിയർ മെത്രാപ്പോലീത്തയും, തുമ്പമൺ ഭദ്രാസനാധിപനുമായ അഭിവന്ദ്യ കുര്യാക്കോസ് മാർക്ലിമ്മിസ് മെത്രാപോലിത്തായെ നിയമിച്ചുകൊണ്ട് പരിശുദ്ധ കാതോലിക്കാ ബാവ കൽപ്പന നൽകി.

2021ഒക്ടോബർ 14–ാം തിയതി പരുമലയിൽ വച്ച് കൂട്ടുവൻ നിശ്ചയിച്ച് കൽപന നൽകിയരിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കൃത്യ സമയത്ത് നടക്കുന്നതിനു വേണ്ട എല്ലാക്രമീകരണങ്ങളും മുൻ കൂട്ടി പരിശുദ്ധ ബാവാ തിരുമേനി ചെയ്തിട്ടുണ്ട്. തന്റെ അനാരോഗ്യം മൂലം അസോസിയേഷൻ യോഗത്തിൽ അധ്യക്ഷത വഹിക്കുവാൻ പറ്റാതെ വരുന്ന സാഹചര്യത്തിൽ സഭയുടെ ഭരണഘടന പ്രകാരം സീനിയർ മെത്രാപ്പോലീത്ത അഭി. കുര്യാക്കോസ് മാർ ക്ലീമീസ്മെത്രാപ്പോലീത്തായെ അസോസിയേഷൻ നടത്തിപ്പിന്റെ എല്ലാ കാര്യങ്ങൾക്കും മേൽനോട്ടം വഹിക്കുന്നതിനും അധ്യക്ഷത വഹിക്കുന്നതിനും ജൂലൈ 3–ാം തീയതി നൽകിയ കൽപനയിൽക്കൂടെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

പ്രസ്തുത കൽപന സ്വീകരിച്ച അഭി. കുര്യാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്ത പരിശുദ്ധ ബാവതിരുമേനിയുടെ ആജ്ഞ പ്രകാരം എല്ലാ കാര്യങ്ങളും നടത്തുന്നതിനുള്ള സന്നദ്ധത അറിയിച്ചിട്ടുണ്ട്.

പരുമലയിൽ കൂടിയ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗങ്ങളുടെയും സഭാ വർക്കിംഗ് കമ്മറ്റിയുടെയും സംയുക്ത യോഗം തുടർ ക്രമീകരണങ്ങൾ സംബന്ധിച്ച് തീരുമാനങ്ങൾ കൈക്കൊണ്ടു. പരിശുദ്ധ കാതോലിക്കാ ബാവായുടെ കല്പന പ്രകാരം സഭാ ഭരണത്തിൽ സഹായിക്കുന്നതിനായി സീനിയർ മെത്രാപോലീത്ത അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് അധ്യക്ഷനായും. മലങ്കര മെത്രാപ്പോലീത്തയുടെ അസിസ്റ്റൻറ് കൂടിയായ അഭി.ഡോ. മാത്യൂസ് മാർ സേവേറിയോസ്, അഭി.യൂഹാനോൻ മാർ മിലിത്തിയോസ്, അഭി.ഡോ. യാക്കൂബ് മാർ ഐറേനിയോസ്, പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി അഭി.ഡോ.യൂഹാനോൻ മാർ ദിയസ്കോറോസ് എന്നീ മെത്രാപ്പോലീത്താമാരടങ്ങിയ അഞ്ചാംഗസമിതി രൂപീകരിച്ചു.





"The Lord bless you
and keep you;
the Lord make his face shine on you
and be gracious to you;
the Lord turn his face toward you
and give you peace."

*With Prayers*

Fr.Johnson Punchakonam (Vicar)
Managing Committe Members
and Members of the Parish
ST.MARYS MALANKARA ORTHODOX CHURCH, HOUSTON, TX